

സ്റ്റാഫ് ലേഖകൻ

# പുതിയപുസ്തകങ്ങൾ




ആർ.സുജാത










## ഒററക്കിളിയുടെ തേങ്ങൽ

ആർ. സുജാതയുടെ സമ്പൂർണ്ണ കവിതകൾ. ഇംഗ്ളീഷിലെഴുതിയ മൂന്നു കവിതകളും കൂടി ഈ സമാഹാരത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. സ്വപ്നങ്ങളുടെ ഒരു പൂക്കളം എന്ന് ഈ കവിതകളെ മൊത്തമായെടുത്തു പറയാം— ഒപ്പം നന്മയോടുള്ള ജീവൈക്യവും. പ്രശസ്ത കവി വിഷ്ണുനാരായണൻ നമ്പൂതിരി അവതാരികയിൽ ഇങ്ങനെ രേഖപ്പെടുത്തുന്നു: ''എല്ലാം വായിച്ചടയ്ക്കുമ്പോൾ ആ പഴയ ചോദ്യം വീണ്ടും മുഴങ്ങുന്നു: നന്മയും നിഷ്കളങ്കതയും ലാവണ്യവും എന്തേ നിയതിയുടെ കൈയാൽ ഇങ്ങനെ ചീന്തിയെറിയപ്പെടുന്നു? ടെനിസൺ പാടിയതുപോലെ എല്ലാം വെളിയടയ്ക്കു പിന്നിൽ ഏതോ നിഴലാട്ടം മാത്രമാണോ?''

ഒററക്കിളിയുടെ തേങ്ങൽ
ഗ്രന്ഥ: ആർ. സുജാത
വിത: എൻ.ബി.എസ്.
വില: 10.00 രൂപ

## ജെ. കൃഷ്ണമൂർത്തി ജീവിതവും ദർശനവും

ജിദ്ദു കൃഷ്ണമൂർത്തിയുടെ ജീവിതത്തെപ്പററിയും ദർശനത്തെപ്പററിയും മയാളത്തിലുണ്ടാകുന്ന ആദ്യത്തെ ഗ്രന്ഥം. ലോകത്തിലെ ഒരു ചിന്താപ്രസ്ഥാനത്തിലും ഒതുക്കാൻ കഴിയാത്ത ജെ. കൃഷ്ണമൂർത്തി ആനിബസൻറിന് കൃഷ്ണാവതാരമായിരുന്നു; ആൽഡസ് ഹക്സ്ലിക്ക് അഭിനവബുദ്ധനായിരുന്നു. മനുഷ്യന് അവനെക്കുറിച്ചുള്ള സത്യങ്ങ അവൻെറ ഛായയിലൂടെ തന്നെ ബോദ്ധ്യപ്പെടുത്തുക എന്നതായിരിക്കാം കൃഷ്ണമൂർത്തി തൻെറ കർമ്മം കൊണ്ടുദ്ദേശിച്ചത്. കൃഷ്ണമൂർത്തി ഒന്നും എഴുതിയിട്ടില്ല. ജനങ്ങളിലൊരാളായിനിന്ന് അദ്ദേഹം സഹജീവികളോട് സംസാരിക്കുകയായിരുന്നു. അദ്ദേഹത്തിൻെറ സംഭാഷണങ്ങളുടെ കാസററുകൾ മഹാഗ്രന്ഥങ്ങളായി ഇന്ന് ലോകം മുഴുവനും പ്രചരിക്കുന്നു. അദ്ദേഹത്തിന് രാജ്യവും വൻകരയുമുണ്ടായിരുന്നില്ല. 'ഈ ലോക'മായിരുന്നു അദ്ദേഹത്തിൻെറ രാജ്യം.

കൃഷ്ണമൂർത്തിയുടെ ജീവിതകഥ ഭംഗിയായി പറഞ്ഞുപോകുന്നു പി. മുരളീധരൻ നായർ. ജെ.കെ.യെ തീരെ അറിഞ്ഞിട്ടില്ലാത്ത ഒരാൾക്ക് ഈ പുസ്തകം വളരെ പ്രയോജനപ്രദമായിരിക്കും.

ജെ. കൃഷ്ണമൂർത്തി ജീവിതവും ദർശനവും.
ഗ്രന്ഥ: പി. മുരളീധരൻ നായർ
പ്രസാ: കറൻറ് ബുക്സ്
വില: 12.00

## ലൈംഗികവാസനയുടെ ഉല്പത്തി

സാഹിത്യചിന്തയുടെ ലോകത്ത് കോളിളക്കം സൃഷ്ടിച്ച കോളിൻ വിത്സൻെറ പ്രശസ്തമായ ഒരു ഗ്രന്ഥം. ലൈംഗിക ശാസ്ത്ര മേഖലയിലെ ആധികാരികമായ ഒരു ഗ്രന്ഥമാണിത്. മനഃശാസ്ത്രത്തിൻെറയും മററു മാനവിക ശാസ്ത്രത്തിൻെറയും കുററവാസനയുടെയുമൊക്കെ പശ്ചാത്തലത്തിലാണ് അദ്ദേഹം ഈ പഠനം നിർവ്വഹിക്കുന്നത്. എഴുത്തുകാരും മനഃശാസ്ത്രജ്ഞന്മാരും കഥാപാത്രങ്ങളുമെല്ലാം അദ്ദേഹത്തിൻെറ വിദഗ്ദ്ധമായ അപഗ്രഥനത്തിന് വിധേയമാവുന്നു.

ലൈംഗികവാസനയുടെ ഉ്ലപത്തി
ഗ്രന്ഥ: കോളിൻ വിത്സൻ
പരിഭാഷ: എം.ടി.എൻ.നായർ
പ്രസാ: മൾബറി ബുക്സ്, കോഴിക്കോട്
വില: 40.00 രൂപ.

## എൻെറ വിചാരധാര

ജയപ്രകാശ് നാരായൺ ഇന്ത്യയുടെ ആത്മാവ് കണ്ടെത്തിയ മഹാനായ ഒരു നേതാവാണ്. അദ്ദേഹം ഇന്ത്യയ്ക്കുവേണ്ടി ഇരുമ്പുപോലെ ഉറച്ചുനിന്ന നേതാവല്ല; വെണ്ണപോലെ ഉരുകിയ നേതാവാണ്. ദേശീയ സമരസേനാനിയിൽ നിന്നാരംഭിച്ച്, കമ്മ്യൂണിസത്തിലൂടെ, ഗാന്ധിസത്തിലൂടെ, സർവോദയത്തിലൂടെ വന്ന്—ഇന്ദിരാഗാന്ധിയുടെ ഇന്ത്യയിൽ പൊട്ടിത്തെറിച്ച് മറഞ്ഞുപോയ ജെ.പിയുടെ ആശയാദർശങ്ങളിലേക്ക് ഇന്ത്യ വീണ്ടും പതുക്കെ ചെല്ലുകയാണ്. ജെ.പി. സോഷ്യലിസ്ററ് പാർട്ടിയുടെ നേതൃത്വത്തിൽനിന്ന് സർവോദയത്തിലേക്കു പോയത് ഒരു ഒഴിഞ്ഞുമാറലായി ചിത്രീകരിക്കപ്പെട്ടിരുന്നു. അതിനുള്ള മറുപടികളാണ് ഈ ലേഖനങ്ങളിൽ മിക്കതും. ഗാന്ധിസവും സർവോദയവും കമ്മ്യൂണിസവുമൊക്കെ ഈ വിചാരധാരയിൽ ചർച്ച ചെയ്യപ്പെടുന്നുണ്ട്.

വിചാരധാര
ഗ്രന്ഥ: ജയപ്രകാശ് നാരായൺ
പ്രസാ: കേരളഗാന്ധി സ്മാരക നിധി
വില: 30.00 രൂപ.



## സുജാത

**1989** ജനുവരി മുപ്പതിന് ആർ. സുജാത കോട്ടയം മെഡിക്കൽ കോളേജാശുപത്രിയിൽ നിര്യാതയായി. 1964 മെയ് മാസം 31-ാം തീയതി ജനിച്ച സുജാതയെ യൗവനാരംഭത്തിൽത്തന്നെ മരണം വിളിച്ചുകൊണ്ടുപോയി. ഈ കവയിത്രി ജീവിച്ചിരുന്നുവെങ്കിൽ എന്നാശിക്കാനേ ഇന്ന് നിർവ്വാഹമുള്ളു. മഹാകവി വെണ്ണിക്കുളത്തിൻെറ ഭാഗിനേയനായ ഹരീന്ദ്രനാഥക്കുറുപ്പിൻെറയും ഇംഗ്ളീഷ് അദ്ധ്യാപികയായ രാധാമണിയുടെയും മകളായി സുജാത ജനിച്ചു. കാവ്യരചനയിലും സംഗീതത്തിലുമുള്ള അഭിരുചി സുജാതയ്ക്ക് പാരമ്പര്യമായിത്തന്നെ ലഭിച്ചതാണ്.

കുഞ്ഞുന്നാളിലേ സുജാത കവിത എഴുതിത്തുടങ്ങിയിരുന്നു. 1985-ൽ സുജാത സെൻറ് ബർക്ക്മാൻസ് കോളേജിൽ നിന്ന് ഇംഗ്ളീഷ് എം.എ. പാസ്സായി. 1986 ഡിസംബറിൽ വിവാഹിതയായി. കോളേജ് അദ്ധ്യാപകനായ അനൂപ് ആയിരുന്നു ഭർത്താവ്. ജീവിതത്തിലും കവിതയിലും സ്വപ്നങ്ങളുമായി സുജാത വളർന്നു. ആ സ്വപ്നങ്ങൾക്കും ജീവിതത്തിനും മരണം നിർദ്ദയം വിരാമമിട്ടു.

758





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

## ഒ.എൻ.വി.

കുട്ടിക്കാലം. ഞാൻ വരാപ്പുഴക്കായലിൻെറ കരയിൽനിന്ന് തടാകത്തിൽ കളിവള്ളമൊഴുക്കുകയായിരുന്നു. ആ കടലാസ്സുവഞ്ചിയിൽ ഞാൻ തൊട്ടാവാടിപ്പൂക്കൾ നിറച്ചിരുന്നു. വള്ളം മെല്ലെ നീങ്ങുമ്പോൾ അതിൻെറ തൊട്ടടുത്ത് സ്വർണ്ണപ്രഭ. കൗതുകത്തോടെ ഞാൻ നോക്കിയപ്പോൾ കണ്ടത് ഒരു കൊച്ചു സ്വർണ്ണമത്സ്യത്തെയാണ്. കമ്പുവല നാട്ടി കായലിലെ കരിമീനൊക്കെ പിടിച്ചെടുക്കുന്ന ഒരു വൃദ്ധൻെറ സുന്ദരിയായ മകൾ—വിളവഞ്ചി എന്നാണ് ഞങ്ങൾ ആ യുവതിയെ വിളിച്ചിരുന്നത്—കമ്പിൻെറ അററത്തു കെട്ടിയ കൊച്ചുവലയുമായി തെല്ലകലെ നില്ക്കുകയായിരുന്നു. ഞാൻ അവരെ വിളിച്ചു സ്വർണ്ണമീനിനെ കാണിച്ചുകൊടുത്തു. അതിവിദഗ്ദ്ധയായ ആ ചെറുപ്പക്കാരി ഒരുനിമിഷം കൊണ്ട് ആ മത്സ്യത്തെ വലയിൽ പിടിച്ചെടുത്തു. കരയിലിട്ട ആ മീൻ കുറെനേരം പിടച്ചു. പിടച്ചമീൻ കാഴ്ചയ്ക്കു സുന്ദരമായിരുന്നെങ്കിലും കായലിലെ വെള്ളത്തിൽ പതുക്കെ നീങ്ങിയപ്പോൾ ഉണ്ടായിരുന്ന സൗന്ദര്യം അതിനപ്പോൾ ഇല്ലായിരുന്നു. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ഒ.എൻ.വി. എഴുതിയ 'ഹേ, ശ്യാമ സൂര്യ!' എന്ന മനോഹരമായ കാവ്യം വായിച്ച ഞാൻ ഒപെട്ടെന്ന് ഓർമ്മിച്ചത് ഈ പൂർവകാല സംഭവമാണ്. സ്വർണ്ണമത്സ്യങ്ങളാണ് ഇതിലെ ആശയങ്ങൾ. അവ ലയത്തിൻെറ സ്ഫടികതുല്യമായ ജലത്തിൽ കിടന്നു മെല്ലെ ചലനം കൊള്ളുമ്പോൾ എന്തെന്നില്ലാത്ത സൗന്ദര്യം. അവയെ ഗദ്യത്തിൻെറ കരയിലേക്കു പിടിച്ചിടൂ. സൗന്ദര്യത്തിനു കുറവില്ല. എങ്കിലും സ്വർണ്ണമത്സ്യത്തിനു സ്ഥാനം ജലമാണ്. അവിടെ അതു ചലനം കൊള്ളുന്നതു നോക്കൂ:

നാഭിയിൽ സ്വർണ്ണം വിളയുന്നൊരീശ്വേത-
നാഗരികതായക്ഷി പല്ലിറുമ്മുന്നു.
ഇവിടെ വെള്ളിടി വെട്ടി നിന്ന നിരാർദ്രമാം
ധവള മുകിൽനിര തീർത്ത മറകളഴിയുന്നു.
ഇളയുടെ വെളിച്ചമായ്, മാറിലെച്ചൂടായു
മിനിവരിക ഹേ ശ്യാമസൂര്യ!

ലയവും ആശയവും ഒരുമിച്ചു ചേരുമ്പോഴുണ്ടാകുന്ന ശോഭയാണ് ഇവിടെ പ്രാധാന്യമർഹിക്കുന്നത്. ഇത് ഈ കാവ്യത്തിനു മാത്രമല്ല, എല്ലാക്കാവ്യങ്ങൾക്കും ചേരുന്ന സാരസ്വതരഹസ്യമത്രേ.

ഈ ശ്യാമസൂര്യൻ നെൽസൺ മൻഡേലയാണെന്ന് ഞാനെന്തിന് എടുത്തു പറയണം? ഇരുപത്തേഴുവർഷം മുൻപ് അദ്ദേഹത്തെ തടവറയിലാക്കിയ വെള്ളക്കാർ വിചാരിച്ചത് അദ്ദേഹം പ്രതിനിധാനം ചെയ്ത ആഫ്രിക്കൻ നേഷനൽ കോൺഗ്രസ്സിൻെറ സാർത്ഥകതയെ നശിപ്പിക്കാമെന്നാണ്. മഹാനായ ആ നേതാവിൻെറ ആത്മവീര്യം കെടുത്തിക്കളയാമെന്നാണ്. പക്ഷേ, സാർത്ഥകത വർദ്ധിച്ചതേയുള്ളൂ; ആത്മവീര്യം പൂർവാധികം ജ്വലിച്ചതേയുള്ളൂ. ഈ വർദ്ധനയെയും ജ്വലനത്തെയും അഭിവ്യഞ്ജിപ്പിച്ച് ഉദാത്തമായ കാവ്യം രചിച്ചിരിക്കുകയാണ് നമ്മുടെ കവി. മാത്രമല്ല, ആഫ്രിക്കയുടെ ആത്മാവ് ഭാരതത്തിൻെറ ആത്മാവുതന്നെയാണെന്ന് അദ്ദേഹം സ്പഷ്ടമാക്കുകയും ചെയ്യുന്നു. അതിനുവേണ്ടിയാണ് കവി മഹാത്മാഗാന്ധിയുടെ വിശിഷ്ടസേവനത്തെ മൻഡേലയുമായി, ആഫ്രിക്കയുമായി കൂട്ടിയിണക്കുന്നത്. ഉചിതജ്ഞതയാർന്ന യത്നം.

ശത്രു നമ്മുടെ രാജ്യം ആക്രമിക്കുമ്പോൾ കൈകൾ തോക്കെടുത്തില്ലെങ്കിൽ ആ കൈകൾ കൊണ്ടെന്തു പ്രയോജനം? സ്നേഹാധിക്യത്താൽ പേരക്കുട്ടി മുത്തച്ഛൻെറ ശരീരത്തിലേക്കു ചായുമ്പോൾ അതിനു വഴങ്ങിക്കൊടുത്തില്ലെങ്കിൽ ആ ശരീരം കൊണ്ട് എന്തു പ്രയോജനം? കാററടിക്കുമ്പോൾ നെയ്ത്തിരി ദീപം ചാഞ്ഞും ചരിഞ്ഞും നിന്ന് സ്വന്തം അസ്തിത്വം നിലനിറുത്തിയില്ലെങ്കിൽ അതിൻെറ താൽകാലിക ജീവിതം കൊണ്ട് എന്തു പ്രയോജനം? കാമിനിയുടെ സൗന്ദര്യം കാമുകൻ കണ്ണുകൾ കൊണ്ടു നുകർന്നില്ലെങ്കിൽ ആ കണ്ണുകൾ കൊണ്ട് എന്തു പ്രയോജനം? മനോഹരമായ ഗാനമുയരുമ്പോൾ നർത്തകിയുടെ ചിലങ്കകൾ നാദമുയർത്തിയില്ലെങ്കിൽ ആ ചിലങ്കകൾ കൊണ്ട് എന്തു പ്രയോജനം? ഇരുപത്തേഴുവർഷം തടവറയിലെ മലിനമായ വായു ശ്വസിച്ചും അതിനെക്കാൾ മലിനമായ ഭക്ഷണം കഴിച്ചും കിടന്ന മൻഡേല സ്വതന്ത്രനാകുമ്പോൾ ആഫ്രിക്കൻ ജനതയോടൊപ്പം നമ്മളും ആഹ്ളാദിച്ചില്ലെങ്കിൽ നമ്മുടെ ജീവിതം കൊണ്ടെന്തു പ്രയോജനം? കവി ഒ.എൻ.വി. ആഹ്ളാദിക്കുന്നു. ആ ആഹ്ളാദം അദ്ദേഹം നമുക്കുവേണ്ടി രൂപശില്പത്തികവോടെ, ഭാവാത്മകതയോടെ ആവിഷ്കരിക്കുന്നു.



ഒ.എൻ.വി. കുറുപ്പ്

## പുതിയ നോവൽ

ഇംഗ്ളീഷ് പുസ്തകങ്ങളുടെ പുറംചട്ടകളിൽ അച്ചടിച്ചുവരുന്ന സ്തുതിവചനങ്ങൾ ആ പുസ്തകങ്ങൾ വാങ്ങാനോ വായിക്കാനോ എന്നെ പ്രേരിപ്പിക്കാറില്ലെങ്കിലും ആ ഗുണവർണ്ണനങ്ങൾ ആന്തണി ബർജിസ് (Burgess), മാൽകം ബ്രഡ്ബറി ഇവരിൽ നിന്നുണ്ടാകുമ്പോൾ ഞാനവ വിശ്വസിക്കാറുണ്ട്. എന്തു വില കൊടുത്തും ഞാൻ ആ പുസ്തകങ്ങൾ വാങ്ങിവായിക്കാറുണ്ട്. അങ്ങനെ അടുത്ത കാലത്ത് ഏതാണ്ട് നൂററിനാല്പതു രൂപ കൊടുത്തു ഞാൻ മേടിച്ച് പ്രയാസപ്പെട്ടു വായിച്ച നോവലാണ് ഗ്രേയുടെ (Alasdair Gray) 'Lanark—A Life in 4 Books' എന്നത്. (പലഡിൻ പ്രസാധനം) Marvellously inventive novel എന്നു ബ്രഡ്ബറിയും A big and original novel has at last come out of Scotland.... it was time Scotland produced a shattering work of fiction in the modern

idiom. This is it. എന്നു ബർജിസ്സും, ശ്ളാഘിച്ചതു കൊണ്ടാണ് ഞാൻ ഇതിനായി എൻെറ പണം വ്യർത്ഥവ്യയം ചെയ്തത്. അൺത്ാങ്ക് എന്നൊരു സാങ്കല്പിക നഗരത്തിൽ ലനർക് എന്നൊരു പൗരൻ താമസിക്കുന്നു. അയാൾക്കു തൊലിപ്പുറത്തു രോഗമുണ്ട്. പൗരന്മാർക്കു വിചിത്രങ്ങളായ രോഗങ്ങൾ വരുന്നു. അവർ ഞണ്ടുകളായി, കുളയട്ടകളായി, രാക്ഷസന്മാരായി മാറുന്നു. ലനർക്കിൻെറ സംശയം താൻ പൂർവ്വജന്മത്തിൽ വേറെയേതോ ജീവിയായിരുന്നു എന്നാണ്. ഒരു വെളിപാടു സ്ഥലത്ത് (Oracle) ചെന്ന് അയാൾ അന്വേഷിച്ചു നോക്കിയപ്പോൾ ഡങ്കൻ തൊ (Duncan Thaw) എന്നൊരു യുവാവിൻെറ ജീവിതം കാഴ്ചയെന്ന മട്ടിൽ അയാൾക്കു കിട്ടുന്നു. തൊയുടെ മരണത്തിനു ശേഷം അയാൾ അൺത്ാങ്ക് നഗരത്തിൽ വീണ്ടും ജനിച്ച് ഭൂതകാല ജീവിതം പുനരാവിഷ്കരിക്കുന്നു. ലനർക് ഒരു യാത്ര നടത്തുന്നു. വളരെ വിചിത്രമായ ഒരു പട്ടണത്തിലാണ് അയാളെത്തുക. ഒരു രൂപം വന്ന് അയാളോടു പറയുന്നു: 'ഉച്ച കഴിഞ്ഞ് ഏഴു മിനിററാകുമ്പോൾ നിങ്ങൾ മരിക്കും.' വീതി കുറഞ്ഞ ഇടനാഴിയിൽ ഒരമ്മയുടെ വീഴ്ചപോലെ തൻെറ തോളിൽ പൊലിസുകാരൻെറ കൈയുടെ പതനം പോലെ അയാൾ ജീവിതത്തിലെപ്പോഴും ഇത് അറിഞ്ഞിരുന്നു. അല്ലെങ്കിൽ പ്രതീക്ഷിച്ചിരുന്നു. പേടിച്ച ജനക്കൂട്ടത്തിൻെറ ഗർജ്ജനം പോലെ ഒരു ശബ്ദം അയാളുടെ കാതിൽ നിറഞ്ഞു. അയാൾ മന്ത്രിച്ചു:

"മരണം സവിശേഷാവകാശമല്ല."

"എപ്പോൾ മരിക്കുമെന്ന് അറിയുന്നതു അവകാശമാണ്."

"പക്ഷേ, ഞാൻ .. ... അനേകം മരണങ്ങളിൽക്കൂടി കടന്നുപോയതായി ഞാൻ ഓർമ്മിക്കുന്നു."

"അവയെല്ലാം അഭിനയ പരിശീലനങ്ങൾ മാത്രം. അടുത്ത മരണത്തിനുശേഷം വ്യക്തിപരമായി നിങ്ങളുടെ ഒന്നും അവശേഷിക്കില്ല."

കാഫ്കായുടെ നോവലുകളുടെ ഒരു ദുർബ്ബലാനുകരണമാണ് ഈ കൃതി. കാഫ്കാ നോവലുകൾ വായിക്കുമ്പോൾ നമ്മൾ സന്ത്രാസത്തിനു വിധേയരാവുന്നു. ഇവിടെ ആ അനുഭൂതിയില്ല. വാചികമായ ഉജ്ജ്വലതയാണ് ഇതിൻെറ സവിശേഷത. അത് ബുദ്ധിക്കു തൃപ്തിനല്കും. ഹൃദയത്തെ സ്പർശിക്കുകയില്ല. "Diseases identify people more accurately than variable factors like height, weight and hair colour", "He has a terrifying laugh, like the bark of an asthmatic sea lion and produces it unexpectedly for no reason at all", "Metaphor is one of thought's most essential tools. It illuminates what would otherwise be totally obscure. But the illumination is sometimes so bright that it dazzles instead of revealing തുടങ്ങിയ വാച്യശോഭകൾ എവിടെയുമുണ്ട്. പക്ഷേ, ജീവിതത്തോടു ബന്ധമില്ലാത്ത ഈ verbal brilliance കൊണ്ട് എന്തു പ്രയോജനം?

**ദുഷ്ടന്മാരും തെമ്മാടികളും അവരുടെ ദുഷ്ടതയും തെമ്മാടിത്തവും അറിയാത്തതെന്ത്? പൊട്ടാസ്യം സൈനയിഡിന് അറിയാമോ അതു വിഷമാണെന്ന്. ഉപ്പിന് അറിയാമോ അതിനു ക്ഷാരത്വമുണ്ടെന്ന്.**



ഡാൻേറ, ജോയ്സ്, ഓർവെൽ, അൽഡസ് ഹക്സിലി, ഹിയാറോനിമസ് ബൊസ് (Hieronymous Bosch—ചിത്രകാരൻ) ഇവർക്കു സദൃശനാണത്രേ ഈ സ്കോട്ടിഷ് നോവലിസ്ററ് ഗ്രേ. ആവോ! എനിക്കു തോന്നുന്നതേ ഞാൻ എഴുതൂ. ബ്രഡ്ബറിയും ബർജിസ്സും ഇനി എന്തെഴുതിയാലും ഞാൻ വിശ്വസിക്കില്ല താനും.

☆ ☆ ☆

ഗ്രേയുടെ നോവലിൽ മൂന്നു തരത്തിലുള്ള സാഹിത്യമോഷണങ്ങളെക്കുറിച്ചു പറഞ്ഞിട്ടുണ്ട്. (1) Block Plagiarism—മറെറാരുത്തൻെറ കൃതിയെ വ്യക്തമായ 'മുദ്രണ ഏകകമായി (typographical unit) അച്ചടിക്കുന്നത്. (2) Imbedded Plagiarism—മോഷ്ടിച്ച വാക്കുകളെ ആഖ്യാനത്തിനകത്തു ഒളിച്ചുവയ്ക്കുന്നത്. (3) Diffuse Plagiarism—പ്രകൃതിദൃശ്യങ്ങൾ, കഥാപാത്രങ്ങൾ, ക്രിയാംശങ്ങൾ, നൂതനാശയങ്ങൾ ഇവയെ മൂലകൃതിയിലെ വാക്കുകൾ ഉപയോഗിക്കാതെ സ്വന്തം കൃതിയിൽ ചേർക്കുന്നത്. കേരളത്തിലെ എഴുത്തുകാർ മൂന്നു മോഷണങ്ങളിലും കൃതഹസ്തരാണ്.

## ചോദ്യം, ഉത്തരം

"ഋജുതയോടെ എഴുതുന്നവൻ വക്രഗതിക്കാരനായിരിക്കുമോ?" (ചോദ്യം സ്വന്തം)

"ഋജുതയുള്ള മനസ്സിൽനിന്ന് ഋജുതയാർന്ന രചനയേയുണ്ടാകൂ. 'രാമായണ'വും 'മഹാഭാരത'വും നോക്കുക. മഹർഷിമാരുടെ മനസ്സിൽനിന്നേ അത്തരം കാവ്യങ്ങൾ ഉണ്ടാകൂ."

"ടെലിവിഷൻ ദോഷം ചെയ്യുമോ?" (സ്വന്തം ചോദ്യം)

"മിക്ക വീടുകളിലും മിടുക്കന്മാരായിരുന്ന കുട്ടികൾ ടെലിവിഷൻ വന്നതിനുശേഷം ഒട്ടും പഠിക്കാത്ത മണ്ടന്മാരായിപ്പോയിട്ടുണ്ട്. നൂറിൽ തൊണ്ണൂറുമാർക്ക് വാങ്ങിക്കൊണ്ടിരുന്ന എൻെറ ബന്ധുവായ ഒരു കുട്ടി ഇപ്പോൾ ഇരുപതു മാർക്കാണ് വാങ്ങുന്നത്. അച്ഛനമ്മമാർ ഉപദേശിച്ചാലും കുട്ടികൾ കേൾക്കില്ല. ടെലിവിഷനിലെ സെക്സിൻെറ അതിപ്രസരം പല കുട്ടികളെയും ചീത്തയാക്കിക്കഴിഞ്ഞു."

"ദുഃഖിക്കുമ്പോൾ ആശ്വാസമരുളുന്നത് ആര്?"

"ഭാര്യ മാത്രം."

"വസ്ത്രം, ആഭരണം ഇവ കൊണ്ടു ശരീരം മോടിപിടിപ്പിക്കാതെ നടക്കുന്ന യുവതിയെ യുവാവ് ബഹുമാനിക്കുമോ?"

"സ്വന്തം ഭാര്യയൊഴിച്ചു മററു സ്ത്രീകൾ മോടിയായി നടക്കുന്നതു പുരുഷന് ഇഷ്ടമാണ്. ഭാര്യ ഒരുങ്ങുന്നതു ഭർത്താവിന് ഇഷ്ടമല്ല."

"നിങ്ങളുടെ ഈ പംക്തി എപ്പോഴെങ്കിലും നിങ്ങളെത്തന്നെ വേദനിപ്പിച്ചിട്ടുണ്ടോ?"

"പ്രഗല്ഭന്മാർ ഇതിലെ തെററു ചൂണ്ടിക്കാണിക്കുമ്പോൾ എനിക്കു വേദന തോന്നാറുണ്ട്. അപ്രഗല്ഭന്മാർ തെററല്ലാത്തതു തെററാണെന്നു പറയുമ്പോൾ എനിക്കു പുച്ഛമേയുള്ളു."

"എഴുത്തയയ്ക്കുന്നവർ പാലിക്കേണ്ട സാമാന്യമര്യാദകൾ ഏവ? (ചോദ്യം സ്വന്തം)

"കഴിയുന്നിടത്തോ[illegible]ഹസ്യമായി എഴുതണം. കവർ ഒട്ടി[illegible]മ്പോൾ അതിലെ പശ എഴുത്തിൽ പ[illegible]യെിരിക്കാൻ ശ്രദ്ധിക്കണം. എഴുത്തു കീറാതെ എടുക്കത്തക്കവിധത്തിൽ അതു മടക്കി കുട്ടിനകത്തിടണം. ഗൾഫ് രാജ്യങ്ങളിൽനിന്ന് എനിക്കു കിട്ടുന്ന എല്ലാ എഴുത്തുകളും കവർ നിറഞ്ഞിരിക്കും. അകത്തെ കടലാസ്സ് കീറാതെ കവർ പൊട്ടിക്കാനൊക്കുകയേയില്ല."

"ടെലിവിഷൻെറ പരമാധികാരിയായി നിങ്ങളെ നിയമിച്ചാൽ എന്തു ചെയ്യും?"

"ആളിനെ കാണിക്കാതെ ശബ്ദം മാത്രം കേൾപ്പിക്കുന്ന ഏർപ്പാടു നിറുത്തും. അസഹനീയമാണ് ശബ്ദം മാത്രം കേൾപ്പിക്കുന്നത്."

"പിശുക്കന്മാരെക്കുറിച്ച് നിങ്ങളുടെ മനോഭാവമെന്ത്?"

"പുച്ഛം. അവർ സമ്പാദിച്ചുവയ്ക്കുന്നതൊക്കെ അവരുടെ സഹധർമ്മിണികൾ രഹസ്യമായി എടുത്ത് മരുമക്കൾക്കു കുടിക്കാനായി പെൺമക്കൾക്കു കൊടുക്കും. അവരൊട്ട് അതറിയുകയുമില്ല. പക്ഷേ, കിട്ടുന്നതെല്ലാം ഉടനെ ചെലവാക്കിക്കളയുന്ന എന്നോട് എനിക്കു തോന്നുന്ന പുച്ഛത്തെക്കാൾ വലുതല്ല പിശുക്കന്മാരോടു എനിക്കുള്ള പുച്ഛം. 'മൈസർ' (പിശുക്കൻ) 'സ്പെൻഡ് ത്രിഫ്റ്റ്' (ദ്രിപാളിക്കാരൻ) ഇവരിൽ ഭേദം മൈസറാണ്."

"ഉഷ്ണിച്ചു വിയർത്തൊഴുകി വളരെ നേരമിരിക്കണമെങ്കിൽ എവിടെപ്പോ

കണം'' (ചോദ്യം സ്വന്തം).

''ഡോക്ടറെ കാണാനായി അദ്ദേഹത്തിന്റെ ഭവനത്തിലെ വരാന്തയിൽ ഇരുന്നാൽ മതി. പല ഡോക്ടർമാരും വരാന്തയിൽ അല്ലെങ്കിൽ വെയ്റ്റിങ് റൂമിൽ ഫാൻ പിടിപ്പിച്ചിരിക്കില്ല.''

''ദുഷ്ടന്മാരും തെമ്മാടികളും അവരുടെ ദുഷ്ടതയും തെമ്മാടിത്തവും അറിയാത്തതെന്ത്?''

''പൊട്ടാസ്യം സൈനയിഡിന് അറിയാമോ അതു വിഷമാണെന്ന്. ഉപ്പിന് അറിയാമോ അതിനു ക്ഷാരത്വമുണ്ടെന്ന്.''

''അച്ഛൻ മകളെ കൈയ്ക്കു പിടിച്ചു കല്യാണ മണ്ഡപത്തിൽ കൊണ്ടുവരുന്നതെന്തിന്?''

''പാവം കൊണ്ടുവരട്ടെ. അതാണ് അയാളുടെ അവസാനത്തെ അധികാരം കാണിക്കൽ.''

## എം. മുകുന്ദൻ

ജീവിതം പട്ടുമെത്തയൊരുക്കി അതിൽ പനിനീർപ്പൂക്കളുടെ ഇതളുകൾ വിതറി നിങ്ങളെ കിടത്തി, കൂടെക്കിടന്ന് ചുവന്ന ചുണ്ടുകൾ കൊണ്ട് കവിളിൽ സ്പർശിച്ച് 'സുഖമാണോ'



എം. മുകുന്ദൻ

എന്നു ചോദിക്കുമ്പോൾ 'സുഖമാണ, സുഖമാണ്' എന്നു മറുപടി പറയാറില്ലേ? ശയനീയത്തിന്റെ തലയ്ക്കൽ ഇരിക്കുന്ന സ്വർണ്ണദീപത്തിന്റെ തിരിയൊന്നു നീട്ടാനായി അവൾ എഴുന്നേല്ക്കുമ്പോൾ അവളുടെ ഭംഗികണ്ട് നിങ്ങൾ പുളകം കൊള്ളാറില്ലേ? തിരിനീട്ടിയിട്ടു അവൾ വീണ്ടും ശയനീയത്തെ സമീപിക്കുമ്പോൾ നിങ്ങൾ കൈകൾ വിടർത്തി അവളെ ആലിംഗനം ചെയ്തു സ്വീകരിക്കാൻ യത്നിക്കാറില്ലേ? അപ്പോൾ, ചില്ലയിൽനിന്നു പൂ അടർത്തിയെടുക്കാൻ ശ്രമിക്കുമ്പോൾ ആ ചില്ല അല്പമൊന്ന് അകന്നിട്ട് ☆ നിങ്ങളുടെ കൈകളിൽ വന്നമരുന്നതുപോലെ അവൾ തെല്ലു പിറകോട്ടു മാറിയിട്ടു ആ കൈകളിൽ തന്നെ അമരാറില്ലേ?

ഇതൊക്കെ സ്വപ്നം. കിനാവാണെങ്കിൽ എന്താണ് യാഥാർത്ഥ്യം? ജീവിതത്തെസ്സംബന്ധിച്ച ആ യാഥാർത്ഥ്യമെന്തെന്ന് അറിയണമെങ്കിൽ എം. മുകുന്ദൻ കലാകൗമുദിയിലെഴുതിയ 'ചിന്താമഗ്നനായ കുഞ്ഞാപ്പു' എന്ന ചെറുകഥ വായിക്കണം. ചെറുപ്പത്തിൽ അയാൾ ലൈംഗികത്വത്തിന്റെ തടവറയിൽ. മോചനത്തിനുവേണ്ടിയുള്ള ഓരോ സന്ദർഭവും അയാൾ പാഴാക്കിക്കളയുന്നു. അധികാരിയുടെ സഹധർമ്മിണിക്കുള്ള മെയ്യഴക് അയാളെ ഉന്മാദത്തിലേക്ക് എറിയുന്നു. പക്ഷേ, അവൾ ഏതിനും സന്നദ്ധയായിട്ടും ഭീരുത്വം കൊണ്ട് അഭിലാഷത്തിനു സാഫല്യം വരുത്തുന്നില്ല അയാൾ.

കാലം കഴിഞ്ഞപ്പോൾ അയാൾക്കു കിട്ടിയതു വൈരസ്യത്തിന്റെ മൂർത്തിമദ്ഭാവമായ ഒരുത്തിയെ. അവരുടെ കുഞ്ഞുങ്ങളെല്ലാം പാഴായിപ്പോയി. അവശേഷിക്കുന്നത് നൈരാശ്യവും വിഷാദവും മാത്രം. ഇതാണ് യാഥാർത്ഥ്യം. ആദ്യം പറഞ്ഞത് കിനാവും. ഈ യാഥാർത്ഥ്യത്തെ മുകുന്ദൻ തന്റേതായ രീതിയിൽ ചിത്രീകരിച്ചിരിക്കുന്നു.

☆ ☆ ☆

ഒരിക്കൽ ഒരു പൂന്തോട്ടത്തിലൂടെ ഞാൻ കാറിൽ നീങ്ങുകയായിരുന്നു. കാറോടിച്ചതു സുന്ദരിയായ തരുണി. ഉദ്യാനത്തിലെ റോസാപ്പൂക്കൾ കാറിന്റെ ഒരുവശത്തൂടെ എന്നെ തഴുകി. പൂന്തോട്ടം കടന്നു ഭവനത്തിന്റെ മുൻപിൽ വാഹനം ചെന്നു നിന്നിട്ടും എന്റെ ശരീരമാകെ പരിമളം. ജീവിതം ഇതുപോലെയാകണമെന്നാണ് നമ്മളുടെയെല്ലാം ആഗ്രഹം. പക്ഷേ, ആശയ്ക്കു സാഫല്യമില്ല. ചുട്ടുപഴുത്ത മണലിലൂടെ നടക്കാനാണ് വിധി.

## റഷ്യ, ചൈന ഈ രാജ്യങ്ങളെ നോക്കൂ

സോവിയറ്റ് റഷ്യ, ചൈന ഈ രാജ്യങ്ങളിൽ നിന്നു പ്രസാധനം ചെയ്യുന്ന വാരികകളും മാസികകളും ഞാൻ കാണാറുണ്ട്. എല്ലാം ആകർഷകങ്ങളാണ്. 'ചൈനീസ് ലിറ്ററ്റച്ചർ', 'സ്പുട്നിക്' (മോസ്കോ പ്രസാധനം) ഇവ നോക്കൂ. ആർട് പേപ്പറിൽ മുദ്രണം. കവർ പെയ്ജുകൾ അതിസുന്ദരം. കമ്മ്യൂണിസം നിലവിലിരിക്കുന്ന രാജ്യങ്ങളിലും സൗന്ദര്യത്തിനാണ് പ്രാധാന്യം. ഈ സൗന്ദര്യത്തിലൂടെയുള്ള ആശയപ്രചാരണത്തിലാണ് അവർക്കു താൽപര്യം. ദൗർഭാഗ്യം കൊണ്ടു നമ്മുടെ ചില പ്രസാധനങ്ങൾ സൗന്ദര്യത്തിനല്ല, വൈരൂപ്യത്തിനാണ് പ്രാമുഖ്യം കല്പിക്കുക. ജനയുഗം വാരികയുടെ പുറംചട്ട നോക്കുക. ഒരു പയ്യൻ കുറെ മീനെടുത്ത് ഒരുവശത്തേക്കു തലതിരിച്ചു നില്ക്കുന്നു. ബട്ടൺ പോലെയുള്ള പൊക്കിൾ കാണിക്കുന്നു അവൻ. വല്ല അണ്ടർവെയറോ മറ്റോ വല്ല സ്ഥലത്തും ഉണ്ടെന്നേയുള്ളൂ. ആ ചിത്രം കണ്ടാൽ ബാലന്റെ ദുരവസ്ഥയ്ക്കു ഹേതുവായ വ്യവസ്ഥിതി മാറേണ്ടതാണെന്ന തോന്നൽ ആർക്കുമുളവാകുകയില്ല. അതിനുപകരം വെറുപ്പ്. തെറ്റിപ്പോയി. വെറുപ്പല്ല അറപ്പാണുണ്ടാകുന്നത്. ഈ അറപ്പ് സവിശേഷമായ ഒരു മാനസികനില വായനക്കാരന് ഉളവാക്കി വാരിക വായിക്കുന്നതിൽനിന്ന് അയാളെ അകറ്റിക്കളയുന്നു. നമ്മളൊക്കെ ഇപ്പോഴും പഴയ കാലത്താണ് ജീവിക്കുന്നതെന്നേ പറയാനുള്ളൂ.

മുതലാളിത്തവ്യവസ്ഥിതിയും ബൂർഷ്വാസിയുടെ നൃശംസതയും എല്ലാവർക്കും അസഹനീയങ്ങളാണ്. അവയെ നിർമ്മാർജ്ജനം ചെയ്യാനുള്ള ഏതു യത്നവും സ്വാഗതാർഹമാണ്. പക്ഷേ. അതിനു ശ്രമിക്കുമ്പോൾ സൗന്ദര്യത്തെ ധ്വംസിച്ചു കൊണ്ടുള്ള 'റ്റിറനി' (Tyranny) കടന്നുവരരുത്. വന്നാൽ സഹതാപത്തിന്റെ നീർച്ചാല് ഉണ്ടാവുകയില്ല.

തൂക്കിക്കൊല്ലാൻവേണ്ടി തടവുമുറിയിൽ ഇട്ടിരിക്കുന്ന കൊലപാതകിക്ക് രോഗം വന്നാൽ വിദഗ്ദ്ധരായ ഡോക്ടർമാരെക്കൊണ്ട് സർക്കാർ അയാളെ ചികിത്സിപ്പിക്കും. അല്ലാതെ അയാളെ അങ്ങു ചാകാൻ അനുവദിക്കുകയല്ല ചെയ്യുന്നത്. ബഹുജനത്തിന്റെ മുൻപിൽ 'ഇതാ രോഗിയായ കൊലപാതകി' എന്നു പറഞ്ഞ് അയാളെ പ്രദർശിപ്പിക്കില്ല. ദാരിദ്ര്യമെന്ന രോഗം, ചൂഷണമെന്ന രോഗം ചികിത്സിച്ചു മാററു. അതുള്ളവരെ കവർ പെയ്ജിൽ നിറുത്തി കാഴ്ചക്കാർക്ക് അസ്വസ്ഥതയും വെറുപ്പും അറപ്പും ഉളവാക്കാതിരിക്കൂ. റഷ്യയെയും ചൈനയെയും നോക്കി പ്പഠിക്കൂ.

## സംഭാഷണം

കഥാകാരനായ തുളസിയും വാരഫലക്കാരനും തമ്മിൽ സംഭാഷണം.

വാരഫലക്കാരൻ: തുളസി, ചങ്ങാതി, താങ്കളുടെ പേരു ദീപിക ആഴ്ചപ്പതിപ്പിൽ അച്ചടിച്ചു കണ്ടപ്പോൾ ഞാൻ എത്ര സന്തോഷിച്ചെന്നോ! ആ പേരിന്റെ താഴെയുള്ള കഥ ഇത്രയ്ക്കു ഡ്രീയ്റി—വിരസം—ആകുമെന്നു ഞാൻ വിചാരിച്ചതേയില്ലല്ലോ.

തുളസി: നിങ്ങൾക്ക് ഒരു 'സെൻസിററിവിററി' യുമില്ലെന്ന് എനിക്കറിയാം. എങ്കിലും അതു ഇത്രത്തോളമാകാമോ?

വാരഫല: താങ്കൾ എന്താണ് എഴുതിവച്ചിരിക്കുന്നത്. ഓട്ടോറിക്ഷാക്കാർ പണിമുടക്കിയപ്പോൾ ഒരു ചെറുപ്പക്കാരൻ സൈക്കിൾ റിക്ഷാഡ്രൈവറെ അകത്തിരുത്തി റെയിൽവേ സ്റേറഷനിലേക്ക് ചവിട്ടിപ്പോയെന്നല്ലേ? തിരിച്ചു ഭാര്യയുമായി വന്ന് അതേ റിക്ഷയിൽ കയറി ബസ്സ് സ്ററാൻഡിലെത്തിപോലും. റിക്ഷാക്കാരന് 15 രൂപ കൂലി. അതുവാങ്ങി അയാൾ കുടിക്കാൻ പോയത്രേ. എന്തൊരു ചിന്താദരിദ്രവും ബുദ്ധിശൂന്യവും ഭാവനാരഹിതവുമായ കഥയാണിതു തുളസി! എഴുതാൻ കഴിവുള്ള താങ്കൾ ഇങ്ങനെ അധഃപതിക്കുന്നതെന്തിന്?

തുളസി: നിങ്ങൾ വിദ്വേഷമുള്ളയാളാണ്.

വാരഫല: അതൊരു വിലകുറഞ്ഞ പ്രസ്താവം. ഒരുവിധത്തിലുള്ള കൃത്രിമത്വം ഒരളവുവരെ സഹിക്കാം. ഇടുന്ന ഷേർട് പൂക്കൾ തുന്നിച്ചേർത്തും കിന്നരിവച്ചു പിടിപ്പിച്ചും മോടിയാക്കിക്കൊള്ളൂ. പക്ഷേ, ബഫൂണിന്റെ വേഷമാണിതെന്ന് അന്യരെക്കൊണ്ട് പറയിക്കത്ത

ക്കവിധം ഷേർടിനു കോമാളിത്തം വരുത്തരുത്.

തുളസി: (മിണ്ടാതിരിക്കുന്നു)

## ജീർണ്ണപത്രങ്ങൾ

ആ മരത്തിലെ ഇല ഓരോന്നും ജീവനാർന്ന് അതിൽ നിന്നതാണ്. ഋതുവിനു മാററം വന്നപ്പോൾ ഇലകളാകെ കൊഴിഞ്ഞു താഴെ വീണു. അവയുടെ പച്ചനിറം പോയി. ചിലതു ജീർണ്ണിച്ചു കഴിഞ്ഞു. ഇലകൾ ചിതറിക്കിടക്കുന്നിടത്തു ചെല്ലാൻ മടി. ചെന്നാൽ ഒരിലയിൽപ്പോലും കാലുതൊടാതെ നോക്കുന്നു. ഇതായിരുന്നില്ല സ്ഥിതി മരത്തിൽനിന്ന് അവ അന്തരീക്ഷത്തിനാകെ ഹരിതാഭ കൈവരുത്തിയപ്പോൾ. ഓരോ ഇലയെയും സ്പർശിക്കുന്നത് എത്ര സുഖം! അതിൻെറ മൃദുത്വം സുഖകരമായ ഒരനുഭൂതി പ്രദാനം ചെയ്യും. ചിതറി താഴെ വീണു ജീർണ്ണിച്ചതുകൊണ്ടുമാത്രം മനുഷ്യൻ അവയെ വെറുക്കുന്നു.

ഒരു കാലത്ത് ആ ഭവനം എത്ര മനോഹരമായിരുന്നു! അതിലേ പോകുന്നവർ അതിൽ നിന്നു കണ്ണെടുക്കുമായിരുന്നില്ല. അതിനകത്ത് താമസിക്കാൻ കഴിഞ്ഞില്ലെങ്കിൽ ഒന്നു കയറി അല്പനേരം ഇരുന്നാലെങ്കിലും മതിയായിരുന്നു എന്ന് അവർക്കു തോന്നി. കാലം കഴിഞ്ഞു. അതിൽ പാർത്തിരുന്നവർ എല്ലാക്കാലത്തേക്കുമായി യാത്രയായി. പിന്നീട് ബന്ധുക്കളുടെ തർക്കം. റിസീവർ ഭരണം. അടുത്തുനിന്ന മരങ്ങളുടെ വേരുകൾ സമാക്രമണം നടത്തി അസ്തിവാരം പൊളിഞ്ഞു. ഭിത്തികൾ വീണു. ചുടുകട്ടകൾ പൊട്ടിച്ചിതറി. ഇന്ന് അതിൻെറ കാഴ്ച ജുഗുപ്സാവഹം. ആരും ആ അവശിഷ്ടങ്ങളുടെ സമീപത്തു പോലും പോകുന്നില്ല.

ചിതറിയ ജീർണ്ണിച്ച ഇലകളാണ്, പൊട്ടിത്തകർന്ന ചെങ്കല്ലുകളാണ് മണിയൂർ ഇ. ബാലൻെറ 'അവളുടെ മുഖം' എന്ന കഥ (ദേശാഭിമാനി വാരിക). പെണ്ണു കാണാൻ പോകുന്നു ഒരുത്തൻ. അവളുടെ കവിളിൽ ഒരു പാട്. വിവാഹം ഉറപ്പിക്കുന്നതിനു മുൻപ് ഒന്നുകൂടെ കാണാമെന്നു കരുതി അയാൾ തീവണ്ടിയിൽ കയറുന്നു. തീവണ്ടിയിൽ ഒരു സുന്ദരിയായ യുവതിയും അവളുടെ വിരൂപനായ ഭർത്താവും. അവർ തമ്മിൽ വഴക്കു കൂടി. ഭർത്താവ് അവളെ തീവണ്ടിയിൽ നിന്നു പിടിച്ചു വെളിയിലേക്കു തള്ളുന്നു. അവളുടെ മൃതദേഹത്തിനുചുററും ആളുകൾ കൂടുമ്പോൾ ഭർത്താവ് അപരാധം ചെയ്യാത്ത അയാളെ ചൂണ്ടി 'ഇയാൾ വണ്ടിയിൽനിന്ന് അവളെ പിടിച്ചു തള്ളിയതാണ്' എന്നു പറയുന്നു. പൊലീസ് അയാളെ അറസ്ററ് ചെയ്യുന്നു.

എന്തൊരു കഥ! ചെറുകഥ പച്ചനിറമാർന്ന ഇലകളോടു നില്ക്കുന്ന മനോഹരമായ വൃക്ഷമാണ്. കെട്ടുറപ്പുള്ള ഭവനമാണ്. നമ്മുടെ കഥാകാരൻ സംഭവപത്രങ്ങളെ നാലുപാടും ചിതറുന്നു. സംഭവങ്ങളായ ചുടുകട്ടകളെ വ്യവസ്ഥയില്ലാതെ വലിച്ചെറിയുന്നു. മണിയൂർ ഇ. ബാലനിൽനിന്ന് ചൈതന്യമുള്ള വൃക്ഷം കിട്ടാൻ, മനോഹരമായ ഭവനം ലഭിക്കാൻ വായനക്കാരായ ഞങ്ങൾ എന്തു ചെയ്യണം? ഒരു വസ്തുത കൂടി. വർഷങ്ങളായി ഞാൻ ഈ ചീഞ്ഞ ഇലകളെ കാണുന്നു; തകർന്ന കല്ലുകളെ കാണുന്നു. ഒരു വിധത്തിൽ ദ്രഷ്ടാക്കൾക്ക് അസ്വസ്ഥതയുളവാക്കാൻ ഈ എഴുത്തുകാരന് എന്തധികാരം?

**മുതലാളിത്ത വ്യവസ്ഥിതിയും ബൂർഷ്വാസിയുടെ നൃശംസതയും എല്ലാവർക്കും അസഹനീയങ്ങളാണ്. അവയെ നിർമ്മാർജ്ജനം ചെയ്യാനുള്ള ഏതു യത്നവും സ്വാഗതാർഹമാണ്. പക്ഷേ, അതിനു ശ്രമിക്കുമ്പോൾ സൗന്ദര്യത്തെ ധ്വംസിച്ചുകൊണ്ടുള്ള റ്ററനി കടന്നുവരരുത്. വന്നാൽ സഹതാപത്തിൻെറ നീർച്ചാല് ഉണ്ടാവുകയില്ല.**

☆ ☆ ☆

1) ''അവൾ എനിക്കായി ഉണ്ടാക്കിയ കെയ്ക്ക് എന്നെ കടിച്ചു, എനിക്കു കണ്ണീർ വരുന്നതുവരെ'' (2) അവൾ എനിക്കുവേണ്ടിയുണ്ടാക്കിയ കിടക്കയ്ക്കു കാഠിന്യം കൂടിപ്പോയതുകൊണ്ട് ഞാൻ മരണപ്രായനായി. (3) എനിക്കായി അവൾ അലക്കിയെടുത്ത ഷേർട് കൈകൾ മടക്കി എന്നെ അതിനകത്ത് ബന്ധിച്ചു (4) തിളക്കം കൂടുന്നതു വരെ കണ്ണാടി അവൾ തുടച്ചു മിനുക്കിയതുകൊണ്ട് എനിക്ക് കാണാൻ വയ്യാതെയായി (5) അവൾ തറ മിനുസപ്പെടുത്തിയതുകൊണ്ട് എൻെറ കാലുകൾ മുട്ടുവരെ അതിൽ താണുപോയി (Lanark എന്ന നോവലിൽനിന്ന്). നമ്മുടെ കഥാകാരന്മാർ കഥയെഴുതിയെഴുതി നമ്മളെ അതിൽ ആമജ്ജനം ചെയ്യിച്ച് നിഗ്രഹിക്കുന്നു.

## 'ഗ്രാൻമയും മാർകേസും

വായിക്കേണ്ട പത്രമാണ് ക്യൂബയിൽ നിന്നു വരുന്ന 'ഗ്രാൻമ.' നോബൽ സമ്മാനം വാങ്ങിയ മാർകേസ് അതിൽ കൂടക്കൂടെ എഴുതാറുണ്ട്. വായിച്ച പുസ്തകം വീണ്ടും വായിച്ചാൽ ചിലപ്പോൾ മോഹഭംഗമാവും ഫലമെന്ന് അദ്ദേഹം 'What Book Are You Reading' എന്ന ലേഖനത്തിൽ പറയുന്നു (May 14, 1989). സവിശേഷ നിമിഷത്തിൽ നമ്മെ ആഹ്ളാദാതിരേകത്തിൽ എത്തിച്ച ഗ്രന്ഥകാരന്മാർ രണ്ടാമത്തെ വായനയിൽ സഹിക്കാൻ വയ്യാത്തവരാകും. നിങ്ങൾ വിവാഹം കഴിക്കാത്ത, ഒരുമിച്ചു താമസിച്ച് വാർദ്ധക്യത്തിലേക്ക് എത്താത്ത, സ്വഭാവനന്മകളും (മുഖത്തെ) ചുളിവുകളും പങ്കുവയ്ക്കാനാവാത്ത ഹൈസ്ക്കൂൾ കാമുകിയെ പെട്ടെന്നു വഴിക്കുവച്ചു കാണുന്നതു പോലെയാണത്. (നോബൽ സമ്മാനം നേടിയ നോവലിസ്ററ്) ഫോക്നർ വെറും 'റെട്ടറീഷ്യൻ' (വാചാലതയാർന്നവൻ) ആണെന്നും വർഷങ്ങൾ കഴിയുമ്പോൾ അദ്ദേഹത്തെ ആർക്കും സഹിക്കാനാവുകയില്ലെന്നുമാണ് മാർകേസിൻെറ മതം.

Hemingway My Way എന്ന മററൊരു ലേഖനത്തിൽ (ഒക്ടോബർ 29, 1989) ഹെമിങ്വേയുടെ പ്രതിഭയെ അംഗീകരിച്ചുകൊണ്ട് മാർകേസ് പറയുന്നത് അദ്ദേഹം സ്വന്തം പരിധികളെ ലംഘിച്ചു ചെന്നു എന്നാണ്. അതുകൊണ്ടാണ് മററുള്ള എഴുത്തുകാരിൽ കാണാനാവാത്ത 'അധികപ്പററ്' അദ്ദേഹത്തിൽ ദൃശ്യമാകുന്നത്. ഹെമിങ്വേയുടെ നോവലുകൾ അദ്ദേഹത്തിൻെറ ചെറുകഥകൾ വലിപ്പം പ്രാപിച്ചവയാണ്. അതിൽ അദ്ദേഹം ധാരാളം കാര്യങ്ങൾ കുത്തിച്ചെലുത്തി. ഈ കാലയളവിലെ അത്യുന്നതനായ എഴുത്തുകാരൻ ബോർഹേസിനും ഈ പരിമിതികൾ ഉണ്ടായിരുന്നു. പക്ഷേ, അവയെ അതിലംഘിച്ചു ചെല്ലാതിരിക്കാനുള്ള ബുദ്ധിശക്തിയാൽ അദ്ദേഹം അനുഗൃഹീതനായിരുന്നു.

ഇമ്മാതിരിയുള്ള ലേഖനങ്ങൾ ഇന്ത്യയിലെ പത്രങ്ങൾ ഗ്രാൻമയുടെ അനുമതിയോടുകൂടി പ്രസിദ്ധപ്പെടുത്തേണ്ടതാണെന്ന് എനിക്കു തോന്നുന്നു. അതിനുപകരം അവർ ചെയ്യുന്നത് കാശിനു കൊള്ളാത്ത ഇന്ത്യൻ പുസ്തകങ്ങളുടെ കെങ്കേമങ്ങളായ 'റെവ്യൂ'കൾ അച്ചടിച്ചു വിടുക എന്നതാണ്. ഭാരതീ മുഖർജി, ശശിതരൂർ, അമിതാവ് ഘോഷ് ഇവരുടെ പരട്ടപ്പുസ്തകങ്ങളെ നോബൽ സമ്മാനാർഹങ്ങളായി അവതരിപ്പിച്ചതും അവതരിപ്പിച്ചുകൊണ്ടിരിക്കുന്നതും വായനക്കാർ ഓർമ്മിക്കുമല്ലോ.

☆ ☆ ☆

യൂണിവേഴ്സിററി കോളേജിൽ അഡ്മിഷന് അപേക്ഷിച്ച ഒരു കുട്ടി ഫിസിക്സ്, കെമിസ്ട്രി എന്നൊക്കെ ഐച്ഛികവിഷയങ്ങളായി കാണിച്ചിട്ട് 'അററകൈയ്ക്ക്' at least Malayalam എന്നെഴുതിയതായി ഒ. എൻ.വി. ഒരിക്കൽ എന്നോടു പറഞ്ഞു. ഇങ്ങനെ അററ്ലീസ്ററ് മലയാളം പഠിച്ച് ജയിച്ച് ലക്ചററായി സീനിയോറിററിയുടെ പേരിൽ പ്രൊഫസർമാർ ആകുന്നവർ പെട്ടെന്നു നോവലിസ്ററുകളും നിരൂപകരും ആവും. അവരെഴുതുന്ന നോവലുകൾക്കും നിരൂപണങ്ങൾക്കും ഭയജനകങ്ങളായ രൂപങ്ങളാവും ഉണ്ടാവുക. ''അപ്പോൾ നിങ്ങളോ?'' എന്നു ചിലർ എന്നോടു ചോദിക്കും. ഞാൻ മിടുക്കനായി ഭാവിക്കുകയില്ല. ബി.എസ്സിക്കു കെമിസ്ട്രി മെയ്ൻ വിഷയമായി സ്വീകരിച്ചു വളരെക്കാലം പഠിച്ച എന്നെ മലയാളം പഠിക്കാൻ വിളിച്ചുകൊണ്ടുപോയി ഡോക്ടർ ഗോദവർമ്മ. അങ്ങനെയാണ് ഞാൻ മലയാളം പ്രൊഫെസർ ആയിപ്പോയത്.

☆ ചില്ല പിറകോട്ടുപോയിട്ടു മുന്നോട്ടുവരുന്ന ഈ ആശയം യൂഗോയുടെ 'പാവങ്ങൾ' എന്ന നോവലിലുള്ളതാണ്.